എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

സെബാസ്റ്റ്യൻ കുഞ്ഞുകുഞ്ഞു ഭാഗവതർ ഉപഗുപ്തനായും ശിവപ്രസാദ് സി. വേലുക്കുട്ടി വാസവദത്തയായും അഭിനയിച്ച 'കരുണ' നാടകം ഞാൻ എത്ര തവണയാണു കണ്ടത്! ഓർമ്മയില്ല. ഓരോ തവണ ആലപ്പുഴെ ദേവീവിലാസം കൊട്ടകയിൽ ചെന്നിരുന്ന് ആ നാടകം കണ്ടുകഴിയുമ്പോൾ അടുത്ത തവണയും അതു കാണണമെന്ന മോഹം. ഈ മോഹിപ്പിക്കലിന് പ്രധാനപ്പെട്ട കാരണം വേലുക്കുട്ടിയുടെ സ്ത്രീവേഷംതന്നെയായിരുന്നു. സൗന്ദര്യത്തിൽ സാക്ഷാൽ സ്ത്രീപോലും അവളുടെ വേഷം കെട്ടിയ വേലുക്കുട്ടിയുടെ അടുത്തു വരില്ലായിരുന്നു. സ്ത്രീശരീരത്തിനു പ്രകൃതി നല്കിയ വളവുകൾ വേലുക്കുട്ടിക്കു കിട്ടിയിരുന്നു. പുരുഷന്റെ 'നെടുനെടാ' എന്നുള്ള കൈകളല്ലല്ലോ സ്ത്രീക്കുള്ളത്. കൈമുട്ടുതൊട്ട് അത് ഒരല്പം ഒരുവശത്തേക്കു ചരിഞ്ഞിരിക്കുമല്ലോ. കമിതാവിനെ ആലിംഗനം ചെയ്യാൻ (ഭർത്താവിനെയല്ല) പ്രകൃതി സ്ത്രീക്കു നല്കിയ സൗകര്യമാണ് അതെന്ന് ശരീരശാസ്ത്രജ്ഞന്മാർ പറയുന്നു. വേലുക്കുട്ടിക്ക് കൈമുട്ടുതൊട്ടുള്ള വളവും സ്ത്രീയുടെ 'ഗജരാജ വിരാജിത മന്ദഗതി'യുമൊക്കെ ഉണ്ടായിരുന്നു. 'വരാൻ സമയമായില്ല' എന്ന് ഉപഗുപ്തൻ പറഞ്ഞെന്നു തോഴി വന്നറിയിക്കുമ്പോൾ ദുഃഖിച്ചു പുരികം കോട്ടി വാസവദത്ത കളിച്ചെണ്ട് വലിച്ചെറിയുന്ന ഒരു 'രംഗം' കരുണയിലുണ്ടല്ലോ. അതു വേലുക്കുട്ടി അഭിനയിച്ചത് എന്തെന്നില്ലാത്ത വൈദഗ്ദ്ധ്യത്തോടും സൗന്ദര്യത്തോടുംകൂടിയായിരുന്നു. സത്യം പറഞ്ഞാൽ അതു കാണാനാണ് ഞാൻ കൂടക്കൂടെ ദേവീവിലാസം നാടകശാലയിലേക്കു ചെന്നത്. കളിച്ചെണ്ടു വലിച്ചെറിഞ്ഞു തല വെട്ടിക്കുമ്പോൾ വാസവദത്തയുടെ കുറുനിരകൾ കാമാതിശയമെന്നപോലെ വക്രരീതിയാർന്ന് അവളുടെ നെറ്റിയിൽ ചിതറിവീഴും. എന്തൊരു ഭംഗി! അതു നാടകമല്ലായിരുന്നു. ഉത്തര മഥുരാപുരിയിൽ നടന്ന ഒരു സംഭവംതന്നെ. എന്റെ ബാല്യകാലത്ത് ഞാനത് ബാഹ്യനേത്രങ്ങൾകൊണ്ടു കണ്ടു. ഇക്കാലത്ത് ആന്തരനേത്രങ്ങൾകൊണ്ടു കാണുന്നു.

ശിവപ്രസാദ് വേലുക്കുട്ടിയെ ഒന്നു നേരിട്ടു കാണണമെന്ന് എനിക്ക് അന്ന് ആഗ്രഹമുണ്ടായെങ്കിൽ അതിലെന്താണു തെറ്റ്? നാടകാഭിനയത്തിന്റെ അടുത്ത ദിവസം ഞാൻ അദ്ദേഹം താമസിച്ച വീടിന്റെ മുൻവശത്തു ചെന്നുനിന്നില്ലെന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ആലപ്പുഴെ സനാതന ധർമ്മവിദ്യാലയത്തിലെ വിദ്യാർത്ഥിയായിരുന്ന എം. കൃഷ്ണൻനായർ, എം. കൃഷ്ണൻനായർ ആയിരുന്നില്ലെന്ന് ആ വ്യക്തി കരുതിക്കൊള്ളണം. ഞാൻ ആ വീട്ടിന്റെ മുൻവശത്ത് എത്തിയതേയുള്ളു. വേലുക്കുട്ടി സൈക്കിൾ ഉന്തിക്കൊണ്ടു റോഡിലേക്കു പോരികയാണ്. കാമം അടിച്ചു പരത്തിയ കുറുനിരകൾ ഇല്ല. ഉഡുരാജമുഖിയെ, മൃഗരാജകടിയെ ഞാൻ കണ്ടില്ല. കണ്ടത് പാരുഷ്യമാർന്ന പുരുഷനെ മാത്രം. രാത്രിയിലെ ലീലാവിലാസങ്ങൾ എവിടെ? കോപനയുടെ തലവെട്ടിക്കൽ എവിടെ? ഒന്നുമില്ല; സാരള്യത്തിനു പകരം പാരുഷ്യം. മെയ്ക് അപ്പ് ആർടിസ്റ്റാണു വേലുക്കുട്ടിയെ അതിസുന്ദരിയാക്കിയത്. എപ്പോൾ കൃത്രിമവേഷം ഇല്ലാതാവുന്നുവോ അപ്പോൾ മുതൽ പരുക്കൻഭാവം. നമ്മുടെ നിരൂപകർ മെയ്ക് അപ്പ് ആർടിസ്റ്റുകളാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. പാരുഷ്യത്തിൽ അവർ വച്ചു കെട്ടലുകൾ നടത്തി സൗന്ദര്യമുണ്ടാക്കുന്നു. കവിതയിലും ചെറുകഥയിലും നോവലിലും അവർ നടത്തുന്ന മെയ്ക് അപ്പ് ഭ്രമം ജനിപ്പിക്കുന്നു. ആ റൂഷ് തുടച്ചുകളയു, പൗഡർ തട്ടിക്കളയു, ശിരസ്സിലെ കൃത്രിമമുടി എടുത്തുമാറ്റു. വൈരൂപ്യം നിങ്ങൾക്ക് അഭിമുഖീഭവിച്ചു നില്ക്കും. നിരൂപകന്റെ സഹായമില്ലാതെ രചനകളെ നോക്കാൻ നമ്മൾ ശ്രമിക്കേണ്ടിയിരിക്കുന്നു. അതു നിർവ്വഹിച്ചാൽ അഭിനേതാവിനെക്കുറിച്ച് എനിക്കു പിന്നീടുണ്ടായ മോഹഭംഗം നമുക്കു സാഹിത്യരചനകളെക്കുറിച്ചും ഉണ്ടാവും.

## പുനത്തിൽ കുഞ്ഞബ്ദുള്ള

കാമദേവൻ എയ്ത പുഷ്പബാണമേറ്റ് പുനത്തിൽ കുഞ്ഞബ്ദുള്ളയുടേതല്ല അദ്ദേഹം സൃഷ്ടിച്ച കഥാപാത്രത്തിന്റെ നെഞ്ചിൽ ഒരു പോറൽ ഉണ്ടായി. അമ്പ് നേരെ ഹൃദയത്തിലേക്കു ചെന്നിരുന്നെങ്കിൽ പ്രഗല്ഭനായ ഡോക്ടർ കൂടിയായ പുനത്തിൽ കുഞ്ഞബ്ദുള്ളയ്ക്കു.

നമ്മുടെ നിരൂപകർ മെയ്ക് അപ്പ് ആർട്ടിസ്റ്റുകളാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. പാരുഷ്യത്തിൽ അവർ വച്ചുകെട്ടലുകൾ നടത്തി സൗന്ദര്യമുണ്ടാക്കുന്നു. കവിതയിലും ചെറുകഥയിലും നോവലിലും അവർ നടത്തുന്ന മെയ്ക് അപ്പ് ഭ്രമം ജനിപ്പിക്കുന്നു.



പുനത്തിൽ കുഞ്ഞബ്ദുള്ള

''വീട്ടിൽ ഉറക്കെ സംസാരിച്ചു ബഹളമുണ്ടാക്കുന്ന സ്ത്രീകളെ എങ്ങനെ നിയന്ത്രിക്കാം?''

''അതിനു നമ്മളാരും വിചാരിച്ചാൽ പറ്റില്ല. റ്റെലിവിഷൻ അധികാരികൾ കനിയണം. ദിവസവും മൂന്നു പറട്ട മലയാള സിനിമകൾ കാണിച്ചാൽ മതി. അവർ അതിൻെറ മുൻപിൽ മിണ്ടാതിരുന്നുകൊള്ളും...''

പോലും ഒന്നും ചെയ്യാൻ കഴിയാതെ വന്നേനെ. ഭാഗ്യംകൊണ്ടല്ല ഹൃദയം പിളർന്നുപോകാത്തത്. കാമദേവനു നെഞ്ചിൽ ഒരു പോറലുണ്ടാക്കണമെന്നേ ഉദ്ദേശ്യമുണ്ടായിരുന്നുള്ളു. ആ പോറൽ ഏതാനും മണിക്കൂർകൊണ്ട് ഉണങ്ങിപ്പോകും. ആരെച്ചൊല്ലിയാണ് കാമദേവൻ ഈ നേരമ്പോക്കു കാണിച്ചത്? ആടുകളെ മേയ്ക്കുന്ന ഒരു സുന്ദരി. കഥാപാത്രം (കഥ പറയുന്ന ആൾ) കാറിൽ പോകുന്നു. പാതവക്കിൽ കണ്ട സുന്ദരിയോടു ഡ്രൈവർ തെല്ലുനേരം സംസാരിക്കുന്നു. അവൾ അയാളുടെ ഭാര്യയാണെന്ന വസ്തുത പിന്നീടേ കഥ പറയുന്ന ആൾ അറിയുന്നുള്ളു. അവളുടെ സംസാരത്തിൻെറയും നോട്ടത്തിൻെറയും മന്ദഹാസത്തിൻെറയും ലയം മാംസനിബദ്ധമായ വികാരം അയാളിൽ അങ്കുരിപ്പിക്കുന്നു. തിരിച്ചു താമസസ്ഥലത്തെത്തിയ അയാൾ തൻെറ സഹധർമ്മിണിയെ ആ സുന്ദരിയാക്കിക്കല്പിക്കാൻ ശ്രമിക്കുന്നു. എത്ര ശ്രമിച്ചിട്ടും അതൊട്ടു സാധിക്കുന്നുമില്ല. സ്വർണ്ണനിറമാർന്ന പ്രഭാതം വന്നെത്തുന്നതുപോലെ ഇത്തരം അനുഭവങ്ങൾ ഏതു പുരുഷനുമുണ്ടാകും. ഉണ്ടായിട്ടുണ്ട്. ഇനി ഉണ്ടാവുകയും ചെയ്യും. ആ സുവർണ്ണപ്രഭാതത്തെ സായാഹ്നത്തിനുശേഷം എത്തുന്ന ഇരുട്ടുമായി താരതമ്യപ്പെടുത്താനോ ആ അന്ധകാരംതന്നെയാണ് സ്വർണ്ണപ്രഭയാർന്ന വിഭാതമെന്നു സങ്കല്പിക്കാനോ പുരുഷന്മാർക്കു പ്രവണതയുണ്ടാകും. അതിനെ തൻേറതായ രീതിയിൽ പ്രതിപാദിക്കുകയാണ് കഥാകാരൻ. നല്ല ആഖ്യാനം; ഭംഗിയുള്ള വാക്യരചന. പക്ഷേ ഇതൊരു നൂതനാനുഭവമല്ലല്ലോ എന്ന പരാതി എനിക്ക്. പിന്നെ കഥയിലെ വ്യക്തി—പുഷ്പബാണമേററ വ്യക്തി—സംസ്കാരസമ്പന്നനാണ്. അയാൾ ഒരാളെ മറെറാരാളായി കാണാനേ ശ്രമിക്കുന്നുള്ളു. സാഹസികൃം ഒന്നുമില്ല അയാൾക്ക്. എനിക്ക് അറിയാവുന്ന ഒരാൾ റോഡിലിറങ്ങി സുന്ദരികളെ കണ്ടുപോയാൽ വീട്ടിൽ വന്നു പാവപ്പെട്ട ഭാര്യയെ ''എടുത്തിട്ട്'' ചവിട്ടും. ആ ചവിട്ടെല്ലാം മേടിച്ചുകൊണ്ട് അവൾ ഞാനുൾപ്പെടെയുള്ള പലരോടും പറയും, 'എൻെറ ഭർത്താവ് എന്നെ അത്യധികം സ്നേഹിക്കുന്നു'വെന്ന്. സ്ത്രീയുടെ മാനസികമായ ഒരാവശ്യകത!

## ചോദ്യം, ഉത്തരം

''വീട്ടിൽ ഉറക്കെ സംസാരിച്ചു ബഹളമുണ്ടാക്കുന്ന സ്ത്രീകളെ എങ്ങനെ നിയന്ത്രിക്കാം?''

''അതിനു നമ്മളാരും വിചാരിച്ചാൽ പററില്ല. റ്റെലിവിഷൻ അധികാരികൾ കനിയണം. ദിവസവും മൂന്നു പറട്ട മലയാളസിനിമകൾ കാണിച്ചാൽ മതി. അവർ അതിൻെറ മുൻപിൽ മിണ്ടാതിരുന്നുകൊള്ളും. നല്ല സിനിമ കാണിച്ചാൽ മതിയാവുകയില്ല.''

''എൻെറ ഭാര്യ എന്നെ സ്നേഹിക്കുന്നുവെന്നു ഞാൻ എങ്ങനെ മനസ്സിലാക്കാനാണ്? അവൾക്ക് എപ്പോഴും പരുഷമായ സ്വഭാവമാണ്.''

''നിങ്ങൾ ആപത്തുണ്ടാകാൻ സാദ്ധ്യതയുള്ള സ്ഥലത്ത് വലിയ ഏണിചാരി മുകളിലേക്കു കയറാൻ ശ്രമിക്കൂ. ഭാര്യ ഓടിയെത്തി ഏണി തറയിൽനിന്നു വഴുതിപ്പോകാതിരിക്കാൻവേണ്ടി അതിൽ ബലപ്പിച്ചു പിടിച്ചുതരും നിങ്ങൾ ആവശ്യപ്പെടാതെ.''

''മാന്യന്മാരെ എങ്ങനെ അറിയാം?''

''കുത്തുവാക്കുകൾ പറഞ്ഞു നിങ്ങൾക്കു അസ്വസ്ഥത ഉളവാക്കുന്നവൻ മാന്യനല്ല. നിങ്ങൾ അതേ നാണയത്തിൽ തിരിച്ചു കൊടുക്കുന്നില്ലെങ്കിൽ നിങ്ങൾ മാന്യനാണ്.''

''ജീവിതത്തിൽ ആർത്തിയുള്ളവനെ തിരിച്ചറിയുന്നത് എങ്ങനെ?''

''അയാൾ ആഹാരം കഴിക്കുന്ന രീതി നോക്കിയാൽ മതി.''

''നിങ്ങളുടെ ജീവിതത്തിൽ ഉള്ളുതുറന്നു ചിരിച്ച സന്ദർഭമേത്?''

''വർഷങ്ങൾക്കുമുൻപ് സനകൻ എന്നു പേരുള്ള ഒരുദ്യോഗസ്ഥൻ ഒരു സമ്മേളനത്തിൻെറ അധ്യക്ഷനായി വന്നു. സ്വാഗതമാശംസിച്ചയാൾ അദ്ദേഹത്തെ നോക്കി മി. ശുനകന് ഞാൻ സ്വാഗതം ആശംസിക്കുന്നുവെന്നു പറഞ്ഞു. ചിരിയടക്കാൻ എനിക്കു കഴിഞ്ഞില്ല.''

''വിദ്വാൻ ആര്?''

''ഭാര്യയോടു തർക്കത്തിനു പോകാത്തവൻ വിദ്വാൻ. ഒരു വാക്കുപോലും പറയാത്തവൻ വലിയ വിദ്വാൻ.''

''എൻെറ കൂടെപ്പഠിച്ച്, എൻെറ കൂട്ടുകാരനായി നടന്ന ഒരാൾ ഇപ്പോൾ ഐ.എ.എസ് ഉദ്യോഗസ്ഥനാണ്. ആ മനുഷ്യൻ എന്നെ റോഡിൽവച്ചു കണ്ടപ്പോൾ മുഖംതിരിച്ചു നടന്നുകളഞ്ഞു. ഇതു മനുഷ്യത്വമാണോ?''

''നിങ്ങൾ ആ മനുഷ്യനെ വലിയ ആളായി സങ്കല്പിക്കുന്നതുകൊണ്ടാണ് ഈ ചോദ്യം എന്നോടു ചോദിച്ചത്. ആ ഉദ്യോഗസ്ഥൻ ചെറുപ്പത്തിലേ തൻെറ കഴിവുകളെ വികസിപ്പിച്ചെടുത്തു. നിങ്ങൾക്ക് അതിനെക്കാൾ വലിയ കഴിവു കാണും. അതു നിങ്ങൾ വികസിപ്പിച്ചില്ല. അതുകൊണ്ട് നിങ്ങൾക്കു ജോലിയുടെ കാര്യത്തിൽ ഉയർച്ച ഉണ്ടായില്ല. ആർക്കും താൻ ആരാകണമെന്ന് ആഗ്രഹമുണ്ടോ ആ പദവിയിലെത്താം എന്നത് ഞാൻ പറയുന്നതല്ല. മഹാനായ സാർത്ര് പറഞ്ഞതാണ്.''

## നക്ഷത്രങ്ങളെ കല്ലെറിയരുത്

തിരുവോണ ദിനം. മഴ തകർത്തു പെയ്യുന്നു. എൻെറ ഓർമ്മയിൽ ഒരു തിരുവോണത്തിനും മഴ പെയ്തിട്ടില്ല. ഇപ്പോൾ എല്ലാം കാലത്തിനൊത്തിരിക്കുന്നു. തണുപ്പ് സഹിക്കാനാവാത്തതുകൊണ്ടു സിഗററ്റെടുത്തു ചുണ്ടുകൾക്കിടയിൽവച്ചു തീ പിടിപ്പിച്ചു. ഒന്നു വലിച്ചതേയുള്ളു. എന്തോ സ്വാദുകേട്. കയ്പ്. രണ്ടാമതു വലിച്ചപ്പോഴും അങ്ങനെതന്നെ. നോക്കിയപ്പോൾ ഫിൽററർ വച്ച സ്ഥലത്താണ് ഞാൻ തീ പിടിപ്പിച്ചതെന്നു മനസ്സിലാക്കി. കവിതയുടെ തെററായ അററത്ത് എപ്പോഴും തീ കൊളുത്തുന്ന കവിയാണു ഒളപ്പമണ്ണ. എങ്കിലും അദ്ദേഹം സർഗ്ഗാത്മകത്വത്തിൻെറ തീ കൊളുത്തുന്നതു ശരിയായ സ്ഥലത്തുതന്നെയാണെന്ന് അദ്ദേഹത്തിൻെറ കൂട്ടുകാർ പറയുന്നു. പറഞ്ഞുകൊള്ളട്ടെ. എന്നാൽ മാതൃഭൂമി ഓണപ്പതിപ്പിൽ അദ്ദേഹമെഴുതിയ ''ഓണപ്പടി'' എന്ന കാവ്യം ഫിൽറ്ററിൽ തീ

പിടിപ്പിച്ചതിനുശേഷമുള്ള ആഞ്ഞാഞ്ഞു വലിക്കലാണെന്നു ഞാൻ കരുതുന്നു. കവി ചുമയ്ക്കുന്നതു ഞാൻ കേൾക്കുന്നു. കരിഞ്ഞ നാററമുള്ള പുക ഉൾക്കൊണ്ടു ഞാനും ചുമയ്ക്കുന്നു. പക്ഷപാതത്തിൻെറ രോഗമില്ലാത്ത, നിഷ്പക്ഷതയുടെ ആരോഗ്യമുള്ള മററു സഹൃദയരും ചുമയ്ക്കും. ഓണത്തിനു പച്ചക്കറി വില്പനക്കാരൻ വാഴയ്ക്ക തുടങ്ങിയവ കൈവണ്ടിയിൽ കയററി വരുന്നു. ഒരു ഗൃഹനായിക അല്പമെന്തോ വാങ്ങിക്കൊണ്ട് ഭവനത്തിൻെറ അകത്തേക്കു പോകുന്നു. അതും കടമായിട്ട്. പച്ചക്കറി വേവുന്നു, തിരുവോണം തന്നെ വേവുന്നു. ലോകമാകെ വേവുന്നു. കടമായി എടുത്തതാണ് വില്പനക്കാരൻെറ കൈവണ്ടി. അതിൽ വച്ച പച്ചക്കറികളും അവൻ കടമായി വാങ്ങിയതാണ്. ഗൃഹനായിക കടക്കാരി. വില്പനക്കാരൻ കടക്കാരൻ. ഈ ലോകത്ത് എല്ലാം കടംതന്നെ. എങ്കിലും പ്രത്യാശയാൽ വില്പനക്കാരൻ വണ്ടിയുന്തി നീങ്ങുന്നു. അകലെ നിന്ന് അവൻ വാഴയ്ക്ക, ചേന എന്നു വിളിക്കുന്നത് മററുള്ളവർക്കു കേൾക്കാം. വിരസമായ, ഭാവനാദരിദ്രമായ സമൂഹവിമർശനമല്ലാതെ ഈ കാവ്യാഭാസത്തിൽ ഒന്നുമില്ല. സമുദായത്തിൻെറ ജീർണ്ണതയെ ഉത്കടവികാരമാക്കി മാററി അതിനെ സാന്മാർഗ്ഗികാശയങ്ങളോടു കൂട്ടിയിണക്കി ബിംബങ്ങളിലൂടെ ആവിഷ്കരിക്കാൻ ഒളപ്പമണ്ണയ്ക്ക് അറിഞ്ഞുകൂടാ. അദ്ദേഹം വെറുതെ 'സ്റ്റേയ്റ്റ്മെൻറ്സ്' നടത്തുകയാണ്. വിരസങ്ങളായ പ്രസ്താവങ്ങൾ ഞാൻ ഇതെഴുതുന്ന ദിനംവരെ കവിതയായി അറിയപ്പെട്ടിട്ടില്ല. നക്ഷത്രങ്ങളെ നോക്കി രസിക്കാം. അവയുടെ നേർക്കു കുട്ടികളെപ്പോലെ കല്ലെറിയരുത്.

## എൻ. മോഹനൻ

വടക്കേയിന്ത്യയിലെ ഒരു മഠം. ഏതുമഠം ഏതുമതക്കാരുടെ എന്നൊന്നും ഞാൻ പറയുകയില്ല. അത് മതവികാരങ്ങളെ ക്ഷതപ്പെടുത്തും. ശില്പകലയുടെ പാരമ്യം ഞാൻ ആ സൗധത്തിൽ കണ്ടു. വാസ്തുവിദ്യയിൽ അഭിജ്ഞരായ ആളുകളുടെ പ്രാഗല്ഭ്യമാകെ ഞാനവിടെ ദർശിച്ചു. അതുവഴി കാറിൽപ്പോകുകയായിരുന്ന ഞാൻ ഡ്രൈവറോടു അപേക്ഷിച്ചു വാഹനമൊന്നു നിറുത്താൻ. ഞാൻ കാറിൽനിന്നിറങ്ങി ആ മഠത്തിൻെറ സൗന്ദര്യമാസ്വദിച്ചുകൊണ്ടു കുറച്ചു നേരം റോഡിൽ നിന്നു. കാറ് വരുന്നതിൻെറ ശബ്ദം കേട്ടിട്ടാവാം മഠത്തിനുള്ളിൽ കഴിയുന്ന വ്യക്തികളിൽ ഒരാൾ മുൻവശത്തുള്ള പൂന്തോട്ടത്തിലേക്കു വന്നു. (വന്നയാൾ സ്ത്രീയോ പുരുഷനോ എന്നു ഞാൻ പറയുന്നില്ല) ആ വ്യക്തി എന്നെ നോക്കിയില്ല. എങ്കിലും ആ മുഖത്ത് ലോകത്തിൻെറയാകെയുള്ള ദൈന്യം എനിക്കു കാണാൻ കഴിഞ്ഞു. "നോക്കൂ, നിങ്ങൾ കാറിൽ സഞ്ചരിച്ച് ജീവിതസുഖങ്ങളാകെ നുകർന്ന് ആഹ്ലാദിക്കുന്നു. ഞാനും എന്നെപ്പോലുള്ള മറ്റനേകം പേരും ഈ കന്മതിലിനുള്ളിൽ ജീവിതം പാഴാക്കുന്നു. ഞങ്ങൾക്കു സ്വപ്നങ്ങളില്ല. ചിട്ടയനുസരിച്ചുള്ള ജീവിതം. റ്റൈംറ്റേബിളനുസരിച്ചുള്ള ആഹാരം. കാരാഗൃഹജീവിതമാണ് ഞങ്ങളുടേത്. ഞങ്ങൾ കടൽ കണ്ടിട്ടില്ല. സിനിമ കാണുന്നില്ല. ആരെയും സ്നേഹിച്ചിട്ടില്ല. സ്നേഹത്തോടെ ഞങ്ങളെയാരും നോക്കുന്നില്ല. ഞങ്ങൾ മനുഷ്യവംശത്തിൽപെട്ടവരോ? അതോ മൃഗങ്ങളോ?" ആ വ്യക്തിയുടെ ഈ ചിന്തകൾ ഞാൻ മനസ്സിലാക്കിയിട്ടെന്നപോലെ ആ ആൾ അകത്തേക്കു പോയി. എൻെറ മനസ്സു മാറി. അതോടെ വാസ്തുവിദ്യയുടെ മനോഹാരിത അപ്രത്യക്ഷമായി. ശില്പകലയുടെ ഭംഗി അന്തർദ്ധാനം ചെയ്തു. ഹായ് എന്തൊരു വൈരൂപ്യമാണ് ആ മഠത്തിന്. അല്പം മുൻപ് നയനാനന്ദകരമായി എനിക്കു തോന്നിയ അവിടത്തെ പ്രകൃതിയും ഭയജനകമായി.

എൻ. മോഹനൻെറ "മറിയക്കുട്ടി" പ്രഥമദർശനത്തിൽ മനസ്സു കവരുന്ന ശില്പമാണ്. (മാതൃഭൂമി ഓണപ്പതിപ്പിലെ നീണ്ടകഥ) പക്ഷേ അതിലെ കഥാപാത്രങ്ങളായ മറിയക്കുട്ടിയും ജയദേവനും പുരോഹിതനും നമ്മളോടു നേരിട്ടു സംസാരിക്കാതെ തങ്ങളുടെ ദൈന്യം വിളിച്ചോതുമ്പോൾ നമ്മൾ അവർ പാർക്കുന്ന മഠത്തെ വെറുക്കുന്നു. മനോഹാരിത മായുന്നു; പകരം വൈരൂപ്യം. പേഴ്സനലായ അനുഭവങ്ങൾ പറഞ്ഞ് സാഹിത്യകൃതിയെ അവയോടു കൂട്ടിയിണക്കുന്ന എൻെറ രീതി വിട്ടിട്ടു സാക്ഷാൽ നിരൂപണത്തിലേക്കോ വിമർശനത്തിലേക്കോ വരട്ടെ.

സാഹിത്യകാരന്മാർ എപ്പോഴും കൈകാര്യം ചെയ്യുന്നത് മരണം, പ്രേമം, സൗന്ദര്യം, അനന്തത ഈ വിഷയങ്ങളാണല്ലോ. അനന്തതയിൽ മനുഷ്യനുള്ള സ്ഥാനം കുമാരനാശാൻെറ 'വീണപൂ'വും നാലപ്പാടൻെറ കണ്ണുനീർത്തുള്ളിയും സ്ഫുടീകരിക്കുന്നു. തകഴിയുടെ 'വെള്ളപ്പൊക്കത്തിൽ' എന്ന ചെറുകഥ വിശാലമായ അർത്ഥത്തിൽ മരണം പ്രതിപാദിക്കുന്നു. അദ്ദേഹത്തിൻെറ 'ചെമ്മീനി'ൽ പ്രേമവും മരണവുമാണ് പ്രതിപാദ്യം. മോഹനൻെറ കഥയിൽ മുകളിൽപ്പറഞ്ഞ നാലംശങ്ങളുമുണ്ട്. "ഹൈറേഞ്ചിൻെറ ഉച്ചിയിൽ" ഉള്ള ഒരു കലാലയത്തിൽ ഇങ്ഗ്ലീഷ് പഠിപ്പിക്കാനെത്തിയ ഒരു യുവാവ് അയാളെക്കാൾ പ്രായംകൂടിയ ഇങ്ഗ്ലീഷധ്യാപികയെ സ്നേഹിക്കുന്നു. അവൾക്കും അയാളോടു സ്നേഹം.

പക്ഷേ അവൾ വിദേശത്തു പോയ മറെറാരാളെ കാത്തിരിക്കുകയാണ്. ആ കാത്തിരിപ്പും പ്രായക്കൂടുതലും വിജാതീയതയുംകൊണ്ട് അവൾ അധ്യാപകൻെറ യഥാർത്ഥമായ പ്രേമത്തെ ബാഹ്യമായി നിരാകരിക്കുന്നു. നിരാശതയാൽ അയാൾ അവിടം വിട്ടുപോയി. മത്സരപ്പരീക്ഷയിൽ ജയിച്ച് വേറൊരു സുന്ദരിയെ വിവാഹം കഴിച്ച് സർക്കാർ സെക്രട്ടറിയായി വിരാജിക്കുന്നു ജയദേവൻ. വർഷങ്ങൾ കഴിഞ്ഞ് താൻ നവയുവാവായിരിക്കെ ജോലിചെയ്ത കലാലയത്തിലെത്തുന്നു അയാൾ. പൂർവകാമുകി—മറിയക്കുട്ടി—ഗർഭാശയത്തിലെ അർബ്ബുദം പിടിച്ച് മരിച്ചുപോയിയെന്ന് അയാൾ പുരോഹിതനിൽ നിന്ന് അറിയുന്നു. അവളുടെ ശവക്കുഴിയിൽ പോകാൻപോലും അയാൾക്കു വയ്യ. സുന്ദരിയായ ഭാര്യ തെല്ലകലെ നില്ക്കുന്നു. അവളെക്കണ്ടു പുരോഹിതനുൾപ്പെടെയുള്ളവർ അദ്ഭുതപ്പെടുന്നു. അവൾക്കു മറിയക്കുട്ടിയുടെ ഛായ. മറിയക്കുട്ടിയുടെ സൗന്ദര്യം. "സ്നേഹത്തിനു ജന്മാന്തരങ്ങളിൽ ആവർത്തനമുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. അപ്പോൾ വീണ്ടും വരാം... കാണാം" എന്നു പണ്ടു മറിയക്കുട്ടി പറഞ്ഞത്


സി.വേലുക്കുട്ടി

"മാന്യന്മാരെ എങ്ങനെ അറിയാം?"
"കുത്തുവാക്കുകൾ പറഞ്ഞു നിങ്ങൾക്കു അസ്വസ്ഥത ഉളവാക്കുന്നവൻ മാന്യനല്ല. നിങ്ങൾ അതേ നാണയത്തിൽ തിരിച്ചുകൊടുക്കുന്നില്ലെങ്കിൽ നിങ്ങൾ മാന്യനാണ്."



ഒളപ്പമണ്ണ

ഇരുപതു വയസ്സായ ആള് ഒരു മണിക്കൂർ പ്രസംഗിച്ചാൽ ആളുകൾ അയാളെ കൂവിയിരുത്തും. എഴുപതു വയസ്സുള്ളവൻ രണ്ടു മണിക്കൂർ പ്രസംഗിച്ചാൽ അവർ മിണ്ടുകയില്ല. നമ്മുടെ നാട്ടിൽ അറുപതു വയസ്സു കഴിയുന്ന ഏതു പദ്യകർത്താവും മഹാകവിയാണ്. എന്നാൽ യുവാവായിരിക്കെ മരിച്ചുപോയ കുഞ്ചുപിള്ള ജീവിച്ചിരുന്നെങ്കിൽ വള്ളത്തോളിനെക്കാൾ വലിയ മഹാകവിയാകുമായിരുന്നു എന്ന സത്യം ആരോർമ്മിക്കുന്നു?

സെക്രട്ടറി ഓർമ്മിച്ചു. ഇതാണ് അനന്തത. മരണം, പ്രേമം, പ്രേമഭംഗം, അനന്തത ഇവയ്ക്കു കുറ്റന്നപോലെ പ്രകൃതിയുടെ സൗന്ദര്യവും. എല്ലാമായി. എങ്കിലും ഉത്കൃഷ്ടമായ കലയുടെ ഉദാത്തത ഇതിനു ലഭിക്കാതെ പോയത് എന്തുകൊണ്ട്? കണ്ണഞ്ചിക്കുന്ന ശില്പഭംഗിയെ നശിപ്പിച്ചുകൊണ്ട് വൈരൂപ്യം പ്രത്യക്ഷമാകുന്നത് എന്തുകൊണ്ട്? ആത്മാവിന്റെ സങ്കീർണ്ണത ആവിഷ്കരിക്കാനോ ദാർശനികതലത്തിന്റെ പ്രൗഢത പ്രതിപാദിക്കാനോ മോഹനന്റെ അതിരുകടന്ന റൊമാന്റിസിസം സമ്മതിക്കുന്നില്ല. പ്രേമത്തെയും പ്രേമഭംഗത്തെയും മരണത്തെയും നിസ്സാരങ്ങളാക്കിക്കൊണ്ടു സ്യൂഡോ—പൊയറ്റിക്കായ, പദസമൂഹംകൊണ്ടു നിർമ്മിക്കുന്ന റൊമാന്റിസിസം പെരുവെള്ളപ്പാച്ചിൽ നടത്തുന്നു എന്നതും കാരണമത്രേ. റൊമാന്റിസിസത്തിനും യാഥാതഥ്യത്തിനും ഇടയ്ക്കു ഒരു രേഖയുണ്ട്. ആ രേഖയിലൂടെ മാത്രമേ സഞ്ചരിക്കാവൂ കലാകാരൻ. ഇപ്പുറത്തായിപ്പോയാൽ യാഥാതഥ്യത്തിന്റെ വൈരസ്യം. അപ്പുറത്തായിപ്പോയാൽ റൊമാന്റിസിസത്തിന്റെ അവാസ്തവികത. ഈ അവാസ്തവികതയിൽ ആവോളം അഭിരമിക്കുന്നതുകൊണ്ട് മോഹനന്റെ ഈ രചന വെറും 'സെന്റിമെന്റാലിറ്റി'യായി മാറിയിരിക്കുന്നു. അതിനാൽ പ്രഥമദർശനത്തിലുണ്ടാകുന്ന സൗന്ദര്യാനുഭൂതി പിന്നീടു വൈരൂപ്യാനുഭൂതിയായി പരിവർത്തനം ചെയ്യുന്നു. Wordy, overelaborate, showy, mawkish ഈ നാലു ഇംഗ്ലീഷ് പദങ്ങൾകൊണ്ട് ഞാൻ ഈ രചനയെ വിശേഷിപ്പിക്കുന്നു. ഇത്തരം 'സെന്റിമെന്റൽ സ്റ്റഫി'ന്റെ കാലം കഴിഞ്ഞുവെന്നു മോഹനനെ വിനയപൂർവ്വം ഓർമ്മിപ്പിക്കുകയും ചെയ്യുന്നു.

## നിരീക്ഷണങ്ങൾ

Edward Arnold (A division of Hodder and Stoughton) പ്രസാധനം ചെയ്ത Caribbean Poetry Now എന്ന കാവ്യസമാഹാരഗ്രന്ഥത്തിൽ (വില £ 5 = 99) Edward Baugh രചിച്ച Truth and Consequences എന്നൊരു മനോഹരമായ കാവ്യമുണ്ട്. "ജനക്കൂട്ടം അയാളുടെ നേർക്കു തിരിഞ്ഞപ്പോൾ അയാൾ ആക്രന്ദനം ചെയ്തു. 'നിങ്ങൾ അന്വേഷിക്കുന്ന ആൾ ഞാനല്ല. ഞാൻ സിന്ന എന്ന കവിയാണ്. ഞാൻ രാഷ്ട്രീയത്തിൽ തലയിട്ടതേയില്ല.' ജനക്കൂട്ടത്തിന് അതിലും നന്നായി അറിയാമായിരുന്നു. അവർ അയാളുടെ നേർക്ക് ആക്രോശിച്ചു: 'എന്നാൽ അവനെ കീറു. അവന്റെ ദുഷ്കവിതകളെക്കരുതി കീറൂ.' അപ്പോഴാണ് അയാൾ വൈകി അറിഞ്ഞത് സാഹിത്യം മാത്രം (only literature) എന്നൊന്ന് ഇല്ലെന്ന്. ഓരോ വരിയും നിങ്ങൾക്കു പ്രതിബദ്ധതയുണ്ടാക്കുന്നു. മരിച്ചു എന്നു നിങ്ങൾ സങ്കല്പിച്ചവർ എഴുന്നേറ്റു വന്നു നിങ്ങളെ കുറ്റപ്പെടുത്തും." ഇനിയുള്ള ഭാഗം കവിയുടെ വാക്യത്തിൽത്തന്നെയാകട്ടെ.

And if you plead
You never meant them
then feel responsibility
break on you in a sudden sweat
as the beast bears down.

രാഷ്ട്രവ്യവഹാരത്തിൽനിന്ന് ഒരു കവിക്കും ഒഴിഞ്ഞു നില്ക്കാനാവില്ലെന്നാണ് ഈ കാരിബിയൻ കവിയുടെ മതം. ഉപജ്ഞാപകരിലൊരാളാണ് സിന്നയെന്നു വിചാരിച്ചു സീസറിന്റെ കാലത്തെ ജനത അയാളെ കീറിച്ചിതറാൻ ചെന്നു. താൻ ഉപജ്ഞാപകനായ സിന്നയല്ല കവിയായ സിന്നയാണ് എന്നു പറഞ്ഞിട്ടും അയാൾക്കു രക്ഷ കിട്ടിയില്ല. ചീത്തക്കവിത എഴുതി എന്നതിന്റെ പേരിൽ കൊല്ലാനാണ് ജനത ആക്രോശിച്ചത്. കവിത നല്ലതായാലും ചീത്തയായാലും രാഷ്ട്രവ്യവഹാരസംബന്ധിയായി പ്രതിബദ്ധതയുള്ളതായിരിക്കും എന്നു സൂചന. രാഷ്ട്രവ്യവഹാരത്തെസംബന്ധിച്ചതും പ്രതിബദ്ധതയുള്ളതുമായ കവിത കുപ്രസിദ്ധമായ വിധത്തിൽ ചീത്തക്കവിതയായിരിക്കുമെന്നു ക്രോചെ പറഞ്ഞിട്ടുണ്ടെങ്കിലും ആ പ്രതിബദ്ധത കൂടിയേതീരൂ എന്ന് അനുശാസിക്കുന്ന ഈ കാരിബിയൻ കവിതയ്ക്ക് ആവിഷ്കാര ചാരുതയുണ്ട്.

2. Jean Goulbourne എന്ന കവയിത്രി Sunday Crosses എന്നൊരു കാവ്യമെഴുതിയിട്ടുണ്ട്. "റസ്റ്റമാൻ ഞായറാഴ്ചദിവസം വാതില്ക്കൽ വന്ന് 'ചൂൽ' എന്നു പറഞ്ഞു. ചൂടു വളരെക്കൂടിയ സൂര്യൻ. വാതിൽ കരിഞ്ഞു ധൂമ്രവർണ്ണമായിരുന്നു. ഞായറാഴ്ചസ്സൂര്യന്റെ പ്രചണ്ഡമായ ചൂടിൽ പുല്ല് ചാരനിറമാർന്നിരുന്നു... വിശപ്പ് മണിനാദമുയർത്തിയപ്പോൾ റസ്റ്റമാൻ സൂര്യൻ വേവിച്ചു ധൂമ്രവർണ്ണമാക്കിയ വാതില്ക്കൽ വന്ന് 'ചൂൽ' എന്നു പറഞ്ഞു. പ്രതീക്ഷ വാതിൽ തുറന്നു. ധൂമ്രവർണ്ണമുള്ള മനുഷ്യൻ, ചുരുണ്ട മുടിയുള്ളവൻ, പട്ടണത്തിലെ എല്ലാ ബാങ്കുകളിലും വൻ തുകകൾ ഇട്ടിട്ടുള്ളവൻ തല വെളിയിലേക്കിട്ടു. വിയർപ്പുണ്ടാകുന്ന ഞായറാഴ്ചസ്സൂര്യൻ ചുളിച്ചുകളഞ്ഞ മുഖത്തോടുകൂടി 'ചൂൽ വേണ്ട' എന്നു പറഞ്ഞു, വാതിലടഞ്ഞു. സൂര്യൻ അസ്തമിച്ചു. പുല്ല് കൂടുതൽ ചാരനിറമാർന്നു. ഇരുണ്ട മേഘങ്ങൾ കൂടുതൽ നിറഞ്ഞു. ധൂമ്രവർണ്ണമുള്ള മുഖത്തിന്റെ ശൂന്യതയാണ് ഗൃഹനായകന്. സഹതാപരഹിതമായ, നിഷ്പ്രയോജനമായ മുഖമാണ് അയാൾക്ക്. ചൂൽ വില്പനക്കാരൻ അയാളുടെ ആ മുഖത്തു നോക്കി തേങ്ങി. അഭിമാനിയായ അയാൾ ഓടയുടെ അടുത്തുകൂടെ നീങ്ങി. ഒന്നിലും വിജയം പ്രാപിക്കാത്ത മകനെ വളർത്തിക്കൊണ്ടു വരുന്ന ഭാര്യ കാത്തിരിക്കുന്നു; അവളുടെ അടുത്തേക്ക്." ഇനി കവിവചനം. [He] moves slowly cross concrete on a Sunday full of Crosses and calls 'Broom'. "ചൂലു വില്പനക്കാരന്റെ 'ചൂൽ' എന്ന വിളി ഉയരുന്നത് ജമേക്കയിൽനിന്ന് (Jamaica). പക്ഷേ ഞാനത് ഇവിടെയിരുന്നു കേൾക്കുന്നു, കവിതയുടെ ശക്തികൊണ്ട്.

വായനക്കാർ ചോദിക്കും ഇതുതന്നെയല്ലേ ഒളപ്പമണ്ണയുടെ 'ഓണപ്പുടി'യെന്ന്. അല്ലെന്ന് എന്റെ ഉത്തരം. രണ്ടിനുമുള്ള സാദൃശ്യം ആകസ്മികമെന്നോ യാദൃച്ഛികമെന്നോ കരുതിയാൽ മതി. മാത്രമല്ല ഒളപ്പമണ്ണ മഹാകവിയല്ലേ? അദ്ദേഹത്തിന് കാവ്യവിഷയം തേടി ജമേക്കവരെ പോകേണ്ടതുണ്ടോ? അതും. ഒരുപെണ്ണിന്റെ

കവിത! അദ്ദേഹത്തിന് അതു സ്വായത്തമാക്കേണ്ട ഒരാവശ്യകതയുമില്ല. ഒരു വ്യത്യാസം മാത്രം ചൂണ്ടിക്കാണിക്കാം. ഒളപ്പമണ്ണയുടേതു കവിതയല്ല. ജമേക്കാക്കാരിയുടേത് ഒന്നാന്തരം കവിത.

[1950-ൽ ജമേക്കയിൽ ആരംഭിച്ച റസ്ററഫറിയാനിസം അംഗീകരിച്ച ആൾ സ്ററെമാൻ. കറുത്ത വർഗ്ഗക്കാരാണ് ഈശ്വരനാൽ അംഗീകരിക്കപ്പെട്ട ആളുകൾ. എതിയോപ്പിയയാണ് വാഗ്ദത്ത ഭൂമി, ചക്രവർത്തിയായിരുന്ന Halie Selassie ആണ് സംരക്ഷകൻ എന്ന് ഈ പ്രസ്ഥാനം കരുതുന്നു. Halie Selassie-യെ 1916 തൊട്ടു 1930 വരെ Ras Tafari എന്ന പേരിലാണ് അറിഞ്ഞിരുന്നത്. ആ പേരിൽനിന്നാണ് റസ്ററഫറിയാനിസം എന്ന ചിന്താഗതി വന്നത്. ചൂൽ വില്പനക്കാരൻ റസ്ററമാൻ ആണെന്നു കവയിത്രി.]

## ഒ.എൻ.വി. കുറുപ്പ്

സുന്ദരി പുഞ്ചിരിപൊഴിക്കുന്നത് മനോഹരമായ കാഴ്ചയാണ്. എന്നാൽ സുതാര്യമായ മുഖാവരണത്തിലൂടെയാണ് ആ പുഞ്ചിരി നമ്മൾ കാണുന്നതെങ്കിൽ അതിന് മനോഹാരിത കൂടും. കലയുടെ ലോലലോലമായ മുഖാവരണത്തിലൂടെ ഒ.എൻ.വി. കുറുപ്പിൻെറ കവിതാകാമിനി പുഞ്ചിരിയിടുന്നു. (കേരളകൗമുദി ഓണപ്പതിപ്പിൽ അദ്ദേഹമെഴുതിയ 'ആസ്പത്രിയിൽ' എന്ന കാവ്യം.)

കാരുണ്യം, സ്നേഹം ഈ വികാരങ്ങളിലൂടെ അദ്ദേഹം മരണത്തിൻെറ മണ്ഡലത്തിലേക്കു പ്രവേശിക്കുകയും അവിടെനിന്ന് കാരുണ്യത്തിൻെറയും സ്നേഹത്തിൻെറയും മണ്ഡലത്തിലേക്കു തിരിച്ചു വരികയും ചെയ്യുന്നു. കവി ആ യാത്ര നിർവഹിക്കുമ്പോൾ അനുവാചകരായ നമ്മളെയും കൂട്ടിക്കൊണ്ടു പോകുന്നു. ഫലമോ? നമ്മുടെ മനുഷ്യത്വം ഉണരുന്നു; അതു കൂടുതൽ ഉജ്ജ്വലമാകുന്നു. നല്ല കവിക്ക് ഇതിൽക്കൂടുതലായി ഒന്നും അനുഷ്ഠിക്കാനില്ലല്ലോ.

ആശുപത്രിയിൽ രോഗംപിടിച്ചു കിടക്കുന്ന കുഞ്ഞ് കാവ്യത്തിലെ കഥാപാത്രത്തെക്കണ്ട് 'അങ്കിൾ' എന്നു വിളിക്കുന്നു. അവൾ മരിച്ചു കഴിഞ്ഞപ്പോൾ ആ വിളി അദ്ദേഹത്തെ അനുധാവനം ചെയ്തുകൊണ്ടിരിക്കുന്നു. ആ മനുഷ്യന് എന്തു ചെയ്യാൻ കഴിയും? നിരർത്ഥകമായ ഒരു വാക്യം മാത്രമേ അദ്ദേഹത്തിൻെറ നാവിൽനിന്ന് ഉതിർന്നു വീഴുന്നുള്ളു "നിന്നാത്മാവിനു നന്ദി". ധ്യാനാത്മകസ്വഭാവമാർന്നതാണ് ഒ.എൻ.വിയുടെ ഈ കാവ്യം. എന്നാലത് ഉദ്ബോധനാത്മകമല്ല. കവിതയ്ക്ക് ഉദ്ബോധനാംശം പാടില്ലെന്നാണ് എൻെറ വിചാരം. വേണമെങ്കിൽ സെൻറിമെൻറൽ എന്നു വിളിക്കാവുന്ന ഒരു വികാരത്തെ ഹൃദയത്തിൻെറ അടിത്തട്ടോളം കൊണ്ടുചെന്നിട്ട്, അവിടത്തെ അഗാധതന്ത്രികളെ സ്പന്ദിപ്പിക്കാൻ കവിക്കു കഴിയുന്നു. അതോടെ സെൻറിമെൻറ് ഉദാത്തവികാരമായി മാറുന്നു.



എൻ. മോഹനൻ

★ ★ ★

ഒരു പടിഞ്ഞാറൻ നേരമ്പോക്ക്. പുതിയ ജഡ്ജിയുടെ മുൻപിൽനിന്ന് അവൾ യാചിച്ചു കടുത്തശിക്ഷ നല്കരുതേയെന്ന്. ജഡ്ജിക്ക് അതുകേട്ടു ദുഃഖമുണ്ടായി. അദ്ദേഹം തൽകാലത്തേക്കു കോടതി നിറുത്തിയിട്ട് സീനിയർ ജഡ്ജിയുടെ അടുത്തുചെന്നു ചോദിച്ചു:- "അറുപതു വയസ്സായ ഒരു വേശ്യക്ക് അങ്ങ് എന്തു കൊടുക്കും?" അദ്ദേഹം മറുപടി പറഞ്ഞു:- "പത്തു ഡോളർ." പ്രായമനുസരിച്ചാണല്ലോ എവിടെയും നല്കൽ. ഇരുപതു വയസ്സായ ആള് ഒരുമണിക്കൂർ പ്രസംഗിച്ചാൽ ആളുകൾ അയാളെ കൂവിയിരുത്തും. എഴുപതു വയസ്സുള്ളവൻ രണ്ടു മണിക്കൂർ പ്രസംഗിച്ചാൽ അവർ മിണ്ടുകില്ല. നമ്മുടെ നാട്ടിൽ അറുപതു വയസ്സു കഴിയുന്ന ഏതു പദ്യകർത്താവും മഹാകവിയാണ്. എന്നാൽ യുവാവായിരിക്കെ മരിച്ചുപോയ കുഞ്ചുപിള്ള ജീവിച്ചിരുന്നെങ്കിൽ വളരെവേഗം മഹാകവിയാകുമായിരുന്നു എന്ന സത്യം ആരോർമ്മിക്കുന്നു?

റൊമാൻറിസിസത്തിനും യഥാതഥ്യത്തിനും ഇടയ്ക്കു ഒരു രേഖയുണ്ട്. ആ രേഖയിലൂടെ മാത്രമേ സഞ്ചരിക്കാവൂ കലാകാരൻ. ഇപ്പുറത്തായിപ്പോയാൽ യഥാതഥ്യത്തിൻെറ വൈരസ്യം. അപ്പുറത്തായിപ്പോയാൽ റൊമാൻറിസിസത്തിൻെറ അവാസ്തികത.

10-ാം പേജിൽനിന്നും തുടർച്ച

തൻെറ രചനകളിൽ ഭാഷയെ കാലത്തിൻെറ ദുരന്ത ഗണിതങ്ങളാക്കുകയാണ് ചെയ്തതെന്ന് ബാലചന്ദ്രൻ വടക്കേടത്ത് പറഞ്ഞു.

കോവിലൻെറ കഥകളെക്കുറിച്ച് സംസാരിച്ച അരവിന്ദാക്ഷൻ കീഴാള ജനതയുടെ സർഗ്ഗാത്മക വിക്ഷോഭങ്ങളാണ് കോവിലൻെറ കഥകളെന്നു സമർത്ഥിച്ചു.

"കണ്ടാണശ്ശേരിയിലായാലും ഹിമാലയത്തിലായാലും മണ്ണ് അന്യമായിത്തീർന്ന കീഴാള ജനതയുടെ ദുഃഖം ഒരുപോലെയാണ്. മണ്ണുമായി ബന്ധമുള്ള ഭാഷയുടെ ഊററമാണ് കോവിലൻെറ ശക്തി. അത് പ്രതിരോധത്തിൻെറ ഭാഷയാണ്. മരിക്കാത്ത മനുഷ്യനെക്കൂടി ചിതയിൽ വയ്ക്കേണ്ടിവരുന്ന പട്ടാളക്കാരനെ ചിത്രീകരിക്കുമ്പോഴും കോവിലൻെറ മനുഷ്യസ്നേഹം ഹിമാലയത്തിൻെറ ഔന്നത്യത്തെയും കടന്നു വളരുന്നു."

ചടങ്ങിൽവച്ച് ആനപ്പാപ്പാനായ കവി ഗുരുവായൂർ കൃഷ്ണൻകുട്ടിയുടെ 'പുനർജ്ജനി' എന്ന കാവ്യ സമാഹാരം എം.എൻ. വിജയൻ പ്രകാശനം ചെയ്തു.

സി.വി.ശ്രീരാമൻ, പി.സുരേന്ദ്രൻ, സുധാകരൻ പാവറട്ടി, പാങ്ങിൽ ഭാസ്കരൻ, വി.ജി.തമ്പി, രഘുനാഥൻ കെ., രാധാകൃഷ്ണൻ കാക്കശ്ശേരി തുടങ്ങി പലരും കോവിലൻെറ രചനകളേയും ജീവിതത്തേയും കുറിച്ച് സംസാരിച്ചു. വി.ആർ.സുധീഷ്, രാവുണ്ണി, അഷ്ടമൂർത്തി, അശോകൻ ചെരുവിൽ, സുരാസു തുടങ്ങി പലരും സംസാരിച്ചില്ലെങ്കിലും അവരുടെ സാന്നിദ്ധ്യംകൊണ്ട് കോവിലനെ ആദരിക്കുകയായിരുന്നു. കോവിലൻെറ പ്രിയശിഷ്യനായ മാടമ്പ് കുഞ്ഞുക്കുട്ടൻ വളരെ പരിമിതമായ വാക്കുകളിൽ തൻെറ ഗുരുനാഥനെക്കുറിച്ച് സംസാരിച്ചത് ഒരുദിവസം മുഴുവൻ നീണ്ടുനിന്ന ആ സമ്മേളനത്തിൻെറ കാതലായ ശേഷിപ്പായി.

"കോവിലൻ മുനിമടയിലെ ഗൃഹസ്ഥനാകുന്നു. ഒരു പട്ടാളിയുടേയും സന്ന്യാസിയുടേയും മനസ്സ് എന്നും കോവിലൻ സൂക്ഷിച്ചിരുന്നു. പടയാളിയും സന്ന്യാസിയും നിസ്സംഗരാകുന്നു. കോവിലൻ പറഞ്ഞതും എഴുതിയതും മുഴുവൻ മനസ്സിലാക്കാൻ നമുക്ക് പ്രയാസമാണ്. നാളെ വീണ്ടും വായിക്കുമ്പോൾ പുതിയതൊന്ന് വീണ്ടും കോവിലൻെറ രചനകളിൽനിന്ന് മനസ്സിലാക്കാനുണ്ടാകും."

അതെ. കോവിലൻ മലയാളഭാഷയുടെ യൗവനമാകുന്നു. പൂർവ്വസ്മൃതികളുടെ കോൾവരമ്പ് പൊട്ടിയ പുഞ്ചപ്പാടത്തുനിന്ന് ജരാനര ബാധിച്ച ചിന്തകളും സംസ്കാരവും പേറി നാം അരിയന്നൂരു കുന്ന് കയറുകയാണ്. ഇവിടെയാണ് വേലപ്പൻ അയ്യപ്പൻ എന്ന കറുത്തനായ ഗ്രാമീണ് കർഷകൻ ജീവിതത്തിൻെറ വെളിച്ചത്തിൽ സർഗ്ഗതപസ്സു ചെയ്യുന്നത്. താൻ പറയുകയും എഴുതുകയും ചെയ്ത വരികൾക്കും വാക്കുകൾക്കുമിടയിൽ നിന്ന് പുതിയ തിരിച്ചറിവുകളും കലാപങ്ങളുമുയിർക്കൊള്ളുമെന്നറിഞ്ഞിട്ടും ഒന്നുമറിയാത്തതുപോലെ. അതാണ് കോവിലൻെറ പ്രസക്തിയും.



വളയത്തിൽ മാമുക്കോയ, മുരളി, പാർവതി.

# വളയം: ഇതൊരു ചിത്രമോ?

ഒരുപാടു ഹിററുപടങ്ങളുണ്ടാക്കിയ സി.ബി.മലയിൽ; അത്രതന്നെ ഹിററു തിരനാടകങ്ങളെഴുതിയ ലോഹിതദാസ്. അവർ ഒന്നിച്ചു ചേർന്നാൽ ഹിററ് ഉറപ്പ്. പക്ഷെ വളയം ഹിററായില്ലെന്നു മാത്രമല്ല, പ്രേക്ഷകൻെറ തലയ്ക്ക് ഹിററാവുകയാണു ചെയ്തത്. അതിനു കാരണം എന്തെന്നല്ലേ? ലോഹിതദാസ് എന്ന തിരനാടകമെഴുത്തുകാരന്, മനുഷ്യബന്ധങ്ങളെപ്പററി ഒരു ചുക്കുമറിഞ്ഞുകൂടെന്നതുതന്നെ. ഗോവിന്ദനെന്ന ലോറി ഡ്രൈവറെക്കൊണ്ട് എന്തെല്ലാമാണ് അദ്ദേഹം ചെയ്തുവച്ചിരിക്കുന്നത്. കള്ളുകുടിയൻ. വ്യഭിചാരി. വേശ്യകളോട് അപാരമായ മനുഷ്യസ്നേഹം കാണിക്കുന്നവൻ. ആശാൻെറ മകളെ വേൾക്കാനൊരുങ്ങുന്നവൻ. അവളുടെ ചേട്ടനായി രക്ഷാകർത്തൃത്വം ഏറെറടുക്കാൻ തുനിയുന്ന നിസ്വാർത്ഥൻ. ലോറി ഇടിച്ച് കൊല്ലപ്പെടുന്നവൻെറ മകളുടെ ഹൃദയം അപഹരിച്ചവൻ. ചാരിത്ര്യം നഷ്ടപ്പെട്ടെങ്കിലും അവളെ ഭാര്യയാക്കാൻ ധീരത കാണിക്കുന്നവൻ. അസാമാന്യ കായികശക്തിയുള്ളവൻ. അങ്ങനെ ഗോവിന്ദൻെറ ഗുണഗണങ്ങൾ വർണ്ണിച്ചാൽ തീരില്ല. അതെല്ലാം കൂടിയെടുത്ത് മുരളിയുടെ തലയിലേററിക്കൊടുത്തിരിക്കയാണ് സംവിധായകൻ.

ക്യാമറയുടെ പിന്നിൽ നിൽക്കുന്ന സംവിധായകനെ കണ്ട് പേടിക്കുന്നുണ്ടെങ്കിലും, തിരനാടകക്കാരൻെറ പൈങ്കിളി സാഹിത്യം വായിലിട്ടു ചവച്ചരയ്ക്കുന്നെങ്കിലും മുരളി എടുത്ത ഭാരം, ഒരുവിധം നന്നായിത്തന്നെ ഇറക്കിവയ്ക്കുന്നുണ്ട്. പക്ഷെ ചിലപ്പോൾ എടുത്താൽ പൊങ്ങാത്തതായി പോകുന്നുണ്ട് ആ ഭാരം. ഭാരം ചുമന്ന്, പലപ്പോഴും അദ്ദേഹത്തിൻെറ ശ്വാസമടച്ചുപോകുന്നുമുണ്ട്. എങ്കിലും, മുരളി ഒരു നടനാണ്. അതിൻെറ ഗുണം അവിടെയും ഇവിടെയും മിന്നിമറയുകയും ചെയ്യുന്നു.

അങ്ങനെ ഗോവിന്ദനെന്ന അപാര കഥാപാത്രത്തെക്കൊണ്ട് ചെയ്യിക്കുന്ന ഓരോ സംഭവവും ചല്ച്ചിത്രമാക്കുകയാണല്ലോ സംവിധായകൻെറ കൃത്യം. വളരെ യാന്ത്രികമായി, അദ്ദേഹം അത് നിർവഹിക്കുന്നു. 'സർഗ്ഗശേഷിയുള്ള ഒരു കലാകാരൻ ഇവിടെയാണ് പ്രസക്തനാവുന്നത്. ലോഹിതദാസ് എഴുതിവച്ച കുറെ രംഗങ്ങൾ. അവ ചലച്ചിത്രമാക്കുമ്പോൾ ജീവിതത്തിൻെറ വികാരസ്പർശം ഉണ്ടാകുന്നില്ല. ഒന്നിനു പിറകെ ഒന്നായി, അണിയണിയായി മാഞ്ഞും മറഞ്ഞുംപോകുന്ന രംഗങ്ങൾ. അവ നോക്കിയിരിക്കുമ്പോൾ യാതൊരു ഭാവ വ്യതിയാനവും വരുന്നേയില്ല.

സംവിധായകനെ അപ്പോഴാണ് നാം തിരക്കുന്നത്. ഇല്ല, അവിടെയൊന്നും സംവിധായകനില്ല. പകരം ലോഹിതദാസ് എഴുതിവച്ച രംഗങ്ങൾ ഫിലിമിൽ പകർത്തുന്ന ക്യാമറാമാൻ മാത്രമേ അവിടെയുള്ളു എന്ന് മനസ്സിലാക്കുകയും ചെയ്യുന്നു. ഗോവിന്ദനും, അയാളുടെ സർവസ്വവുമായ ആശാനും തമ്മിലുള്ള ബന്ധത്തിൻെറ ആവിഷ്ക്കരണം ഇത് തെളിയിക്കുന്നു. ആശാൻ ആശുപത്രിയിലാണെന്ന് വഴിയിൽ വച്ചറിയുന്ന ഗോവിന്ദൻ വണ്ടി നിറുത്തി ആശാൻെറ അടുത്തോടിയെത്തത്തക്ക ആഴത്തിലുള്ളതാണ് ആ ബന്ധം. രണ്ടു മനുഷ്യർ തമ്മിലുള്ള ആ ബന്ധം എത്ര മനോഹരമാണ്. പക്ഷെ അതിൻെറ ആഴം പ്രേക്ഷകന് അനുഭവപ്പെടുംവിധം ആവിഷ്ക്കരിക്കാൻ സംവിധായകന് സാധിച്ചില്ല. പകരം അതിനെ നാടകമാക്കിയിരിക്കയാണ് അദ്ദേഹം. അപകടത്തിൽ മരിച്ച ഡ്രൈവറുടെ മകൾ സീതയെന്ന കഥാപാത്രത്തിൻെറ മുഖം സ്ക്രീനിൽ തെളിയുമ്പോഴറിയാം, ഗോവിന്ദനു വേണ്ടി ഒരുക്കിയ ഒരു കഥാപാത്രമാണതെന്ന്. കല്ലും ചാന്തുംകൊണ്ട് മതിലുകൾ കെട്ടുമ്പോൾ, അത് ശരിയാണോയെന്നറിയാൻ നൂലുപിടിച്ചു നോക്കാറുണ്ട്. അതുപോലെ, നൂലു പിടിച്ച് ലോഹിതദാസ് ഓരോ കല്ലായി എടുത്തുവയ്ക്കുന്നു. അങ്ങനെ കല്ലുകൾ ഓരോന്നായി എടുത്തുവയ്ക്കുമ്പോൾ, ചാന്തിടാൻ സംവിധായകന് കഴിയുന്നില്ല. ഫലമോ? മേൽ ഭാരംകൊണ്ട് അതെല്ലാം കൂടി ഇടിഞ്ഞു വീഴുന്നു. കല്ലുകൾ വീഴുന്നതാകട്ടെ കണ്ടുകൊണ്ടിരിക്കുന്നവരുടെ പുറത്തും.

ഇത്തരം ചിത്രങ്ങൾ നിർമ്മിക്കുന്നതിൻെറ ഉദ്ദേശ്യമെന്താണ്? കമേഴ്സ്യൽ ചലച്ചിത്രകാരൻമാർ പറയുന്നതുപോലെ, ഈ ചിത്രങ്ങൾ പ്രേക്ഷകരെ രസിപ്പിക്കുന്നുണ്ടോ? രണ്ടര മണിക്കൂർ ജീവിതവ്യഥകൾ മറക്കാൻ ഇവ ഉപകരിക്കുന്നുണ്ടോ? അത്തരം വല്ല ഉപകാരവുമുണ്ടായിരുന്നുവെങ്കിൽ, ലോഹിതദാസും സി.ബി.മലയിലുമൊക്കെ അങ്ങനെതന്നെ ചെയ്തുകൊണ്ടിരിക്കട്ടെ എന്ന് നമുക്ക് ആശംസിക്കാമായിരുന്നു. എന്നാൽ അവർ അവകാശപ്പെടുന്ന യാതൊന്നും ലഭിക്കാതിരിക്കയും, ടിക്കററെടുത്ത് തിയേറ്ററിനകത്ത് കയറിപ്പോയല്ലോ എന്നോർത്തു ദണ്ഡപ്പെടാനിട വരികയും ചെയ്താലോ? കമേഴ്സ്യൽ സിനിമാക്കാർ ഇതേപ്പററി ഗൗരവമായി ആലോചിക്കണം.

സ്യൂഡോ ആർട്ടിന് അധികകാലം നിൽക്കാനാവില്ല. അതിൻെറ ഉപാസകർ പോയ വഴിയെപ്പററി അവർ ബോധവാൻമാരാകണം. സ്വന്തമായി എന്തെങ്കിലും കൈയിലില്ലാത്തവർ ചലച്ചിത്രകാരൻമാരുടെ കുപ്പായമിട്ട് പാവങ്ങളെ പീഡിപ്പിക്കരുത്.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.